കെ. രാജേശ്വരി

കേരളപ്പിറവിയുടെ അമ്പതാം വാർഷികത്തിൽ ഒരു ദലിതൻ ഇതാദ്യമായി നിയമസഭാ സ്പീക്കറാകുന്നു. 2031മാണ്ടിൽ, കേരളപ്പിറവിയുടെ വജ്രജൂബിലി ആഘോഷിക്കപ്പെടും. അതിനകം ഒരു ദലിതൻ സംസ്ഥാനത്ത് മുഖ്യമന്ത്രിയാകുമോ?

# ചേലക്കരയുടെ അതീത (ദലിത്) സ്വപ്നങ്ങൾ

2006 മെയ് 18ാം തീയതി വ്യാഴാഴ്ച വൈകിട്ട് നാലുമണിക്ക് തിരുവനന്തപുരം സെൻട്രൽ സ്റ്റേഡിയത്തിൽ ആയിരങ്ങൾ ആർത്തിരമ്പവേ, സഖാവ് വി.എസ്. അച്യുതാനന്ദൻ സത്യപ്രതിജ്ഞ ചെയ്തു. കേരളപ്പിറവിക്കുശേഷം പിന്നാക്കസമുദായത്തിൽനിന്നുള്ള മൂന്നാമത്തെ മുഖ്യമന്ത്രി.

1956 നവംബർ ഒന്നിനാണ് തിരുവിതാംകൂർ- കൊച്ചിയും മലബാറും ചേർന്ന് ഐക്യകേരളമുണ്ടായത്. വിവിധ ഘട്ടങ്ങളിലായി നാലുവർഷത്തോളം സംസ്ഥാനം രാഷ്ട്രപതി ഭരണത്തിൻ കീഴിലായിരുന്നു. 1962 സെപ്റ്റംബർ 26 മുതൽ '64 സെപ്റ്റംബർ 10 വരെ കഷ്ടിച്ച് രണ്ടുവർഷമേ ആർ. ശങ്കറിന് മുഖ്യമന്ത്രിയായിരിക്കാൻ കഴിഞ്ഞുള്ളൂ. അപ്പോഴേക്കും ചോവൻെറ ഭരണം അസഹ്യമായി; നായന്മാരും നസ്രാണികളും ടാങ്കുവെച്ച് മന്ത്രിസഭ പൊളിച്ചു. സ്വസമുദായത്തിൽനിന്ന് യാതൊരു പിന്തുണയും ശങ്കറിന് കിട്ടിയില്ല. 1965ൽ നിയമസഭയിലേക്കും '67ൽ ലോക്സഭയിലേക്കും മൽസരിച്ചപ്പോൾ ഡീസൻറായി തോറ്റു. പിന്നീട് സീറ്റേ കിട്ടിയില്ല. ഇഷ്ടദാനബില്ല് പാസാക്കാൻ വേണ്ടി തട്ടിക്കൂട്ടിയുണ്ടാക്കിയതാണ് സി.എച്ച്. മുഹമ്മദ്കോയയുടെ മന്ത്രിസഭ. ബില്ല് പാസായ ദിവസം മന്ത്രിസഭ അപ്രസക്തമായി. ആദ്യം കെ.എം. മാണി കാലുവാരി, പിന്നാലെ ആദർശവാദി കോൺഗ്രസും. അധികാരമേറ്റ് 51ാം ദിവസം (1.12.1979) മന്ത്രിസഭ മയ്യത്തായി. ശങ്കർ, കോയ ഭരണകാലവും രാഷ്ട്രപതി ഭരിച്ച നാലുകൊല്ലവുമൊഴിച്ചാൽ നാടുവാണതത്രയും നമ്പൂരി- നായർ- നസ്രാണി മുഖ്യരായിരുന്നു.

ഈഴവരാദി പിന്നാക്ക ഹിന്ദുക്കളും പട്ടികജാതിക്കാരും കമ്യൂണിസ്റ്റ് പാർട്ടികളുടെ പരമ്പരാഗത വോട്ടുബാങ്കാണ്. മതിലെഴുതുന്നതും പോസ്റ്ററൊട്ടിക്കുന്നതും മുദ്രാവാക്യം വിളിച്ച് ജാഥക്ക് പോകുന്നതും പൊലീസിൻെറ തല്ലുവാങ്ങുന്നതും അത്യാവശ്യഘട്ടങ്ങളിൽ വർഗശത്രുക്കളുടെ കുത്തേറ്റുചാകുന്നതും ഇക്കൂട്ടരാണ്. സംസ്ഥാനമുണ്ടായി അരനൂറ്റാണ്ടു തികയുന്ന വേളയിൽ ഇതാ അവരിൽനിന്നൊരാൾ മുഖ്യനുമായി.

മുമ്പു മൂന്നുതവണ ഈഴവനേതാക്കൾ മുഖ്യമന്ത്രിപദത്തിൻെറ വക്കോളമെത്തിയിരുന്നു: 1980ൽ ടി.കെ. രാമകൃഷ്ണൻ, '87ൽ കെ.ആർ. ഗൗരിയമ്മ, '96ൽ സുശീലാഗോപാലൻ. മൂവരുടെയും സ്വപ്നങ്ങൾ തകർത്തത് ഇ.കെ. നായനാർ. അച്യുതാനന്ദൻ തന്നെയും മൂന്നാമത്തെ ചാൻസിലാണ് പാസാകുന്നത്. 1996ൽ മുന്നണി ജയിച്ചു, വി.എസ് തോറ്റു; 2001ൽ വി.എസ് ജയിച്ചു, മുന്നണി തോറ്റു. ഇത്തവണ വി.എസ് മുന്നണിയെ വിജയത്തിലേക്ക് നയിച്ചു, വിജയൻെറ തന്ത്രങ്ങളെ അതിജീവിച്ചും മുഖ്യമന്ത്രിപദത്തിലെത്തി.

വി.എസ് മന്ത്രിസഭയിൽ അവർണ സമുദായങ്ങൾക്ക് നല്ല പ്രാതിനിധ്യം കിട്ടിയിട്ടുണ്ട്. സവർണർ ഏഴുപേരേയുള്ളൂ-അഞ്ചു നായന്മാർ, രണ്ടു സുറിയാനി ക്രിസ്ത്യാനികൾ. അവർണർ 12 പേരുണ്ട്-ഈഴവർ 6, മുസ്ലിം 2, ലത്തീൻ 2, ധീവര 1, പട്ടികജാതി 1.

1957 മുതൽക്കുള്ള ചരിത്രം പരിശോധിച്ചാൽ പിന്നാക്ക സമുദായങ്ങളുടെ (പട്ടികജാതിക്കാരൊഴികെ) മന്ത്രിസഭാ പ്രാതിനിധ്യം ക്രമാനുഗതമായി വർധിക്കുന്നത് കാണാം. 1957ലെ ഒ



*കെ. രാധാകൃഷ്ണൻ നിയമസഭാസ്പീക്കറായി തെരഞ്ഞെടുക്കപ്പെട്ടപ്പോൾ*

ന്നാം ഇ.എം.എസ് മന്ത്രിസഭയിൽ രണ്ട് ഈഴവരും ഒരു മുസ്‌ലിമുമാണ് ഉണ്ടായിരുന്നത്. മറുവശത്ത് സിറിയൻ ക്രിസ്ത്യാനികൾ 3, ബ്രാഹ്മണരും നായന്മാരും രണ്ടുവീതം. 1967ലെ രണ്ടാം ഇ.എം.എസ് മന്ത്രിസഭയിൽ ഈഴവർ 2, മുസ്‌ലിം 4, ലത്തീൻ 1 എന്നാണ് പിന്നാക്ക പ്രാതിനിധ്യം. മുന്നാക്കക്കാർ-ബ്രാഹ്മണൻ 1, നായർ 2, സിറിയൻ ക്രിസ്ത്യൻ 2. 1996ലെ മൂന്നാം നായനാർ സർക്കാറിൽ അഞ്ചു സവർണർ, 8 പിന്നാക്കക്കാർ. ഈഴവർക്കു മാത്രമല്ല, നാടാർ, ധീവര സമുദായാംഗങ്ങൾക്കും മന്ത്രിസ്ഥാനം കിട്ടാൻ തുടങ്ങി.

ഇക്കണ്ട കാലത്തിനിടക്ക് പട്ടികജാതിക്കാർക്കുമാത്രം പുരോഗതിയുണ്ടായില്ല. 1957ലെ ഇ.എം.എസിൻെറ മന്ത്രിസഭയിൽ ഒരു പട്ടികജാതിക്കാരൻ- പി.കെ. ചാത്തൻ. 2006ൽ വാഴ്ചയൊഴിഞ്ഞ ഉമ്മൻചാണ്ടിയുടെ മന്ത്രിസഭയിലും ഒരു പട്ടികജാതിക്കാരൻ- എ.പി. അനിൽകുമാർ. സി.എച്ചിൻെറ ഇഷ്ടദാനമന്ത്രിസഭയിലും കരുണാകർജിയുടെ കാസ്റ്റിംഗ് മന്ത്രിസഭയിലുമൊഴികെ എല്ലാത്തിലുമുണ്ടായിരുന്നു പട്ടികജാതി പ്രാതിനിധ്യം. ഒരുസമയത്തും രണ്ടാമതൊരു പട്ടികജാതിക്കാരന് മന്ത്രിസ്ഥാനം കിട്ടിയിട്ടില്ലതാനും. നട്ടപ്പോഴും പറിച്ചപ്പോഴും ഒരു കുട്ട.

ആഭ്യന്തരവകുപ്പ് നേരിട്ട് ഭരിച്ച മുഖ്യമന്ത്രിമാർ പലരുണ്ട്. എന്നാൽ പട്ടികജാതി ക്ഷേമവകുപ്പ് നേരിട്ട് ഭരിച്ച മുഖ്യൻ ഒന്നേയുണ്ടായിട്ടുള്ളൂ- കെ. കരുണാകരൻ (1982-87). തൊഴിൽരഹിതരായ പട്ടികജാതിക്കാർക്ക് ആനയെ വാങ്ങിക്കൊടുത്തതും ബലാൽസംഗത്തിനിരയാകുന്നവർക്ക് അയ്യായിരം രൂപ ഇനാം പ്രഖ്യാപിച്ചതുമൊക്കെ അക്കാലത്താണ്. അഞ്ചുവർഷവും മുഖ്യൻ നാടൊട്ടുക്കു പാറിനടന്ന് പന്തിഭോജനത്തിൽ പങ്കുകൊണ്ടു. 1984ാമാണ്ട് സെപ്റ്റംബറിൽ ആലുവാ ടൗൺഹാളിൽ നടന്ന സാഹിത്യപരിഷത്ത് സമ്മേളനത്തിൽ ''നെല്ലിൻെറ ചോട്ടിൽ മുളയ്ക്കും പുല്ലല്ല, സാധുപുലയൻ'' എന്ന് കവിത പാടി സാഹിത്യകാരന്മാരെ ഞെട്ടിക്കുകയുമുണ്ടായി. 1986 മാർച്ചിൽ രാജ്യസഭയിലേക്ക് വന്ന ഒഴിവിൽ പട്ടികജാതിക്കാരൻ തന്നെ വേണമെന്ന് ശാഠ്യം പിടിച്ച് ടി.കെ.സി. വടുതലയെ തെരഞ്ഞെടുപ്പിച്ചയച്ചതും കരുണാകരൻ. (അങ്ങനെ എ.എ. റഹിമിനെ ഒതുക്കി എന്നു മറ്റൊരു പരമാർഥം).

പട്ടികജാതിക്കാരുടെ കാലദോഷം എന്നേ പറയാവൂ. 1991ൽ വീണ്ടും മുഖ്യമന്ത്രിയായപ്പോൾ കരുണാകരൻ തമ്പ്രാൻ അവരുടെ വകുപ്പു നേരിട്ട് ഭരിക്കാതെ പന്തളം സുധാകരനെ ഏൽപിച്ചു. ലീഡറുടെ വാൽസല്യഭാജനമായിരുന്നു സുധാകരൻ. പക്ഷേ ഉപ്പോളം വന്നില്ല ഉപ്പിലിട്ടത്. 1986ൽ വടുതലക്കുവേണ്ടി വാശിപിടിച്ച കരുണാകരൻ '94ൽ എം.എ. കുട്ടപ്പനെ രാജ്യസഭാംഗമാക്കാനുള്ള ആൻറണിഗ്രൂപ്പുകാരുടെ ശ്രമം വിഫലമാക്കി. കാരണം? ഞാൻ തന്നെ വഴിയും സത്യവും ജീവനുമാകുന്നു, എന്നിലൂടെയല്ലാതെ ഒരു പട്ടികജാതിക്കാരനും രാജ്യസഭയിലെത്തുകയില്ല.

കരുണാകരൻെറ 1982-87 കാലത്തൊഴികെ എല്ലായ്പ്പോഴും പട്ടികജാതിക്കാർക്ക് ഭരിക്കാൻ കിട്ടിയ പ്രധാന വകുപ്പ് പട്ടികജാതി- പട്ടികവർഗ ക്ഷേമം ആയിരുന്നു. പുറമെ വല്ല ലൊട്ടുലൊടുക്കുവകുപ്പുകൂടി കിട്ടിയാലായി. കെ. കുഞ്ഞമ്പുവിനു അങ്ങനെ കിട്ടിയത് റജിസ്ട്രേഷൻ വകുപ്പായിരുന്നു. ചാത്തന് തദ്ദേശ സ്വയംഭരണം, പി.കെ. രാഘവന് ഭവനനിർമാണം, കെ.കെ. ബാലകൃഷ്ണന് ജലസേചനം, വെള്ള ഈച്ചരനും ദാമോദരൻ കാളാശേരിക്കും സാമൂഹികക്ഷേമം, കെ. രാധാകൃഷ്ണനും എം.എ. കുട്ടപ്പനും യുവജനക്ഷേമം, എ.പി. അനിൽകുമാറിന് സാംസ്കാരികം. എം.കെ. കൃഷ്ണന് 1967ൽ വനവും 1980ൽ എക്സൈസും കിട്ടിയതാണ് അപവാദം. കരുണാകർജി പട്ടികജാതിക്ഷേമവകുപ്പു ഭരിച്ച കാലത്ത് കെ.കെ. ബാലകൃഷ്ണന് കിട്ടിയത് ഗതാഗതവകുപ്പാണ്. പകരക്കാരനായി വന്ന പി.കെ. വേലായുധന് സാമൂഹികക്ഷേമം. പട്ടികജാതിക്കാരനെ ആഭ്യന്തരമോ ധനകാര്യമോ റവന്യൂവോ വ്യവസായമോ വിദ്യാഭ്യാസമോ ഏൽപിക്കാൻ ഒരു മുഖ്യമന്ത്രിക്കും ധൈര്യം വന്നിട്ടില്ല.

1957ൽ പട്ടികജാതിക്കാർക്ക് സംവരണം ചെയ്തിരുന്ന മണ്ഡലങ്ങൾ 12 എണ്ണമായിരുന്നു. എല്ലാം ദ്വയാംഗമണ്ഡലങ്ങൾ. നിയമസഭയിലേക്ക് തെരഞ്ഞെടുക്കപ്പെട്ട പട്ടികജാതിക്കാർ 15 പേർ. കാരണം പൊന്നാനി, വടക്കാഞ്ചേരി, തൃക്കടവൂർ മണ്ഡലങ്ങളിൽ ഒന്നും രണ്ടും സ്ഥാനത്തെത്തിയത് പട്ടികജാതിക്കാരായിരുന്നു. അത്തവണ പാലക്കാട് ലോക്സഭാ (ദ്വയാംഗ) മണ്ഡലത്തിലും ഇതുതന്നെ സംഭവിച്ചു. കോൺഗ്രസിൻെറയും കമ്യൂണിസ്റ്റ് പാർട്ടിയുടെയും പട്ടികജാതി സ്ഥാനാർഥികൾ- വി. ഈച്ചരൻ, പി. കുഞ്ഞൻ-ജയിച്ചു. 1960ലെ നിയമസഭാ തെരഞ്ഞെടുപ്പിൽ ജനങ്ങൾ കൂടുതൽ ജാഗ്രത പുലർത്തി. എന്നിട്ടും ദേവികുളം ദ്വയാംഗ മണ്ഡലത്തിൽനിന്ന് രണ്ടു പട്ടികജാതിക്കാർ ജയിച്ചുകയറി.

1960ലെ തെരഞ്ഞെടുപ്പോടെ ദ്വയാംഗ മണ്ഡലങ്ങൾ ഇല്ലാതായി. 1965ൽ ഇപ്പോഴത്തെ സമ്പ്രദായം നിലവിൽവന്നു. അതോടെ, പട്ടികജാതിക്കാർക്ക് ജനറൽ സീറ്റിൽ ജയിക്കാനുള്ള വിദൂര സാധ്യത കൂടി ഇല്ലാതായി. ഇടതുമുന്നണിയാകട്ടെ വലതുമുന്നണിയാകട്ടെ നാലാലൊരു നിവൃത്തിയുണ്ടെങ്കിൽ പട്ടികജാതിക്കാരന് സംവരണ സീറ്റല്ലാതെ പൊതുസീറ്റ് നൽകില്ല. ഇനി നൽകിയാലും പട്ടികജാതിക്കാരന് ജനം വോട്ടുചെയ്യില്ല.

1967ൽ സി.പി.ഐ ചാത്തൻ മാസ്റ്ററെ ചാലക്കുടിയിൽ മൽസരിപ്പിച്ചു. ചാലക്കുടി ദ്വയാംഗ മണ്ഡലമായിരുന്ന കാലത്ത് രണ്ടുതവണ ജയിച്ച ദേഹവും മുൻമന്ത്രിയുമായിരുന്നു മാസ്റ്റർ. അത്തവണ സംസ്ഥാനത്താകെ കനത്ത ഇടതുതരംഗവുമായിരുന്നു. പക്ഷേ, ചാലക്കുടിയിലെ പ്രബുദ്ധരായ വോട്ടർമാർ പി.പി. ജോർജിനെയാണ് തെരഞ്ഞെടുത്തയച്ചത്. അതോടെ സി.പി.ഐക്കാർക്ക് സൽബുദ്ധി തെളിഞ്ഞു. 1970ൽ അവർ സഖാവ് ചാത്തനെ തിരുവനന്തപുരം ജില്ലയിലെ കിളിമാനൂർ നിറുത്തി ജയിപ്പിച്ചു.

1980ലാണ് അടുത്ത സാഹസം. ആൻറണി വിഭാഗം കോൺഗ്രസുകാർ കണ്ണൂർ പാർലമെൻറ് സീറ്റിൽ മുൻമന്ത്രി കുഞ്ഞമ്പുവിനെ മൽസരിപ്പിച്ചു. സ്ഥലം കണ്ണൂരായതുകൊണ്ടും എതിരാളി എൻ. രാമകൃഷ്ണനായതുകൊണ്ടും സി.പി.എം പിന്തുണയുണ്ടായതുകൊണ്ടും കുഞ്ഞമ്പു ജയിച്ചു. 1984ൽ കോൺഗ്രസ് കുഞ്ഞമ്പുവിനെ അടൂർ സംവരണസീറ്റിലേക്ക് മാറ്റി.

2001ലാണ് മൂന്നാമത്തെ ശ്രമം. സംസ്ഥാന തെരഞ്ഞെടുപ്പു കമീഷണറായിരുന്ന എം.എസ്. ജോസഫിനെക്കൊണ്ട് ജോലി രാജിവെപ്പിച്ച് ഇടുക്കിയിൽ ഇടതുസ്വതന്ത്രനാക്കി നിറുത്തി, സി.പി.എം. പട്ടികവർഗക്കാരനാണ് ജോസഫ്. എതിർസ്ഥാനാർഥി മാണിഗ്രൂപ്പിലെ റോഷി അഗസ്റ്റിൻ. തോമാശ്ലീഹായുടെ കാലത്ത് ജ്ഞാനസ്നാനം കൈക്കൊണ്ടവരുടെ പരമ്പരയിൽപ്പെട്ട സിറിയൻ കത്തോലിക്കൻ. സ്വാഭാവികമായും റോഷി വൻ ഭൂരിപക്ഷത്തോടെ വിജയിച്ചു.

ഇത്തവണ സി.പി.എം ഒന്നല്ല രണ്ട് പട്ടികജാതിക്കാരെ ജനറൽ സീറ്റിൽ പരീക്ഷിച്ചു. കോന്നിയിൽ വി.ആർ. ശിവരാജൻ, തളിപ്പറമ്പിൽ സി.കെ.പി. പത്മനാഭൻ. സിറ്റിംഗ് എം.എൽ.എയും മന്ത്രിയുമായ അടൂർ പ്രകാശിനോട് ഏറ്റുമുട്ടി ശിവരാജൻ വീരചരമമടഞ്ഞു. പത്മനാഭൻ വൻ ഭൂരിപക്ഷത്തോടെ വിജയിച്ചു. പൊതുനിയോജകമണ്ഡലത്തിൽ പൊരുതി നിയമസഭയിലേക്ക് ജയിച്ച ആദ്യത്തെ പട്ടികജാതിക്കാരൻ.

സി.കെ.പി. പത്മനാഭൻെറ വിജയകഥയോട് ചേർത്തുവെച്ചു വായിക്കേണ്ട മറ്റൊരു സംഗതി കൂടെയുണ്ട്. സി.എം. സുന്ദരവും കെ.എസ്. നാരായണൻ നമ്പൂതിരിയും അംഗങ്ങളല്ലാതായിത്തീർന്ന 1996 മുതൽ നിയമസഭയിൽ ബ്രാഹ്മണർക്ക് പ്രാതിനിധ്യം തീരെയുമില്ലായിരുന്നു. ഇത്തവണ രണ്ട് മലയാള ബ്രാഹ്മണർ മാർക്സിസ്റ്റ് ടിക്കറ്റിൽ മൽസരിച്ച് ജയിച്ചു. പാലക്കാട്ട് കെ.കെ. ദിവാകരൻ, കൊട്ടാരക്കരയിൽ ഐഷാപോറ്റി. കമ്യൂണിസ്റ്റ്, മാർക്സിസ്റ്റ് എം.എൽ.എമാർ ഒന്നടങ്കം സഗൗരവ പ്രതിജ്ഞയെടുക്കുമ്പോൾ ഐഷ ദൈവനാമത്തിൽ സത്യം ചെയ്തതും അൽപമൊരു പുതുമയായി.

സംസ്ഥാനത്ത് സംവരണമണ്ഡലങ്ങൾ 14 എണ്ണമാണ്. 2001ൽ ഏഴെണ്ണം വീതം ഇരുമുന്നണികളും നേടിയിരുന്നു. ഇത്തവണ സിറ്റിംഗ് സീറ്റുകൾ ഏഴും-ഹോസ്ദുർഗ്, തൃത്താല, കുഴൽമന്ദം, ചേലക്കര, വൈക്കം, കുന്നത്തൂർ, കിളിമാനൂർ-ഇട

തുമുന്നണി നിലനിറുത്തി. വടക്കേവയനാട്, ദേവികുളം, ഞാറക്കൽ, നെടുവത്തൂർ മണ്ഡലങ്ങൾ യു.ഡി.എഫിൽനിന്ന് പിടിച്ചെടുക്കുകയും ചെയ്തു. കുന്ദമംഗലം, വണ്ടൂർ, പന്തളം സീറ്റുകൾ മാത്രമേ ഐക്യമുന്നണിക്ക് നിലനിറുത്താൻ കഴിഞ്ഞുള്ളൂ. സി.പി.എമ്മിലെ ഉൾപ്പോരാണ് കുന്ദമംഗലത്ത് യു.സി. രാമന്റെയും പന്തളത്ത് കെ.കെ. ഷാജുവിന്റെയും വിജയത്തിന് വഴിതെളിച്ചത്. ആധികാരികമായ വിജയം നേടിയത് വണ്ടൂരിൽ മന്ത്രി എ.പി. അനിൽകുമാർ മാത്രം.

പതിനൊന്നാം കേരള നിയമസഭയിൽ കോൺഗ്രസിന് പട്ടികജാതിക്കാരായ അഞ്ചംഗങ്ങൾ ഉണ്ടായിരുന്നു. പന്ത്രണ്ടാം നിയമസഭയിൽ അത് ഒരംഗമായി ചുരുങ്ങിയിരിക്കുന്നു. ദേവികുളത്ത് മുമ്പ് മൂന്നുതവണ തുടർച്ചയായി ജയിച്ച എം.കെ. മണിയും നെടുവത്തൂരിൽ രണ്ടുവട്ടം നേടിയ എഴുകോൺ നാരായണനും ഇത്തവണ പരാജയം ഏറ്റുവാങ്ങി. കെ. മുരളീധരൻ മുസ്‌ലിംലീഗിന് മറിച്ചുവിറ്റ വടക്കേവയനാട് യു.ഡി.എഫിന് കനത്ത തിരിച്ചടി നൽകി. 1970 മുതൽ കോൺഗ്രസ് സ്ഥാനാർഥികൾ മാത്രം ജയിച്ചുവന്ന മണ്ഡലത്തിൽ കഴിഞ്ഞതവണ രാധാ രാഘവന്റെ ഭൂരിപക്ഷം 13,845 ആയിരുന്നു. ഇത്തവണ സി.പി.എമ്മിലെ കെ.സി. കുഞ്ഞിരാമൻ ജയിച്ചത് 15,115 വോട്ടിന്റെ വ്യത്യാസത്തിൽ.

ഡോ. എം.എ. കുട്ടപ്പനു പകരം ദൽഹിയിൽനിന്ന് ഇറക്കുമതി ചെയ്യപ്പെട്ട പി.വി. ശ്രീനിജൻ ഞാറക്കലിൽ തോറ്റു തുന്നംപാടി. സുപ്രീംകോടതി ജഡ്ജിയുടെ മകളുടെ ഭർത്താവ് എന്ന പരിഗണന പോലും വൈപ്പിൻകരക്കാർ പ്രകടിപ്പിച്ചില്ല. കേരള ദലിത് ഫെഡറേഷന്റെ ജീവാത്മാവും പരമാത്മാവുമായ പി. രാമഭദ്രൻ കുന്നത്തൂരിൽ തൊപ്പിയിട്ടു. കോവൂർ കുഞ്ഞുമോന്റെ ഭൂരിപക്ഷം 22,573.

ഇടതുപക്ഷത്ത്, സി.പി.എം ഏഴു സംവരണ സീറ്റുകൾ നേടി-വടക്കേ വയനാട്, തൃത്താല, കുഴൽമന്ദം, ചേലക്കര, ദേവികുളം, ഞാറക്കൽ, നെടുവത്തൂർ. സി.പി.ഐ മൂന്നെണ്ണത്തിലും-ഹോസ്ദുർഗ്, വൈക്കം, കിളിമാനൂർ-ആർ.എസ്.പി കുന്നത്തൂരും ജയിച്ചു.

പത്താം കേരള നിയമസഭയിൽ സി.പി.ഐക്കു 18 അംഗങ്ങളുണ്ടായിരുന്നപ്പോൾ അതിൽ മൂന്നുപേർ പട്ടികജാതിക്കാരായിരുന്നു. പതിനൊന്നാം സഭയിൽ അംഗബലം ഏഴായി കുറഞ്ഞപ്പോഴും പട്ടികജാതിക്കാർ മൂന്നുപേർ. ഇത്തവണ എം.എൽ.എമാർ 17 ആയി വർധിച്ചു. അപ്പോഴുമുണ്ട് മൂന്നു സംവരണ മണ്ഡല പ്രതിനിധികൾ.

സി.പി.ഐക്ക് നാലു മന്ത്രിസ്ഥാനം കിട്ടിയ നിലക്ക് ഒരു പട്ടികജാതിക്കാരനെങ്കിലും മന്ത്രിയാകുമെന്നു മോഹിച്ചു. ഏത് മാനദണ്ഡം വെച്ചായാലും ദലിതരെ തഴയാൻ കഴിയില്ല. പാർട്ടിയിലെ സീനിയോറിറ്റിയാണെങ്കിൽ പള്ളിപ്രം ബാലനെ മന്ത്രിയാക്കാം. സംസ്ഥാന എക്സിക്യൂട്ടിവ് അംഗം. ഈ തെരഞ്ഞെടുപ്പിൽ ഏറ്റവും ഉയർന്ന ഭൂരിപക്ഷം (34,939) നേടിയ സി.പി.ഐക്കാരൻ. വിദ്യാഭ്യാസ യോഗ്യതയോ നിയമസഭാ പരിചയമോ ആണ് മാനദണ്ഡമെങ്കിൽ എൻ. രാജനെ മന്ത്രിയാക്കിയേ മതിയാകൂ. എഞ്ചിനീയറിംഗ് ബിരുദധാരിയാണ് രാജൻ; മൂന്നാംതവണ എം.എൽ.എ ആകുന്നയാളും.

മാർക്സിസ്റ്റുകാരെപ്പോലെയല്ല, സി.പി.ഐക്കാർ ബുദ്ധിജീവികളാണ്. വിശദമായ ചർച്ചക്കും കൂടിയാലോചനക്കും ശേഷമേ അവർ ഏതുകാര്യവും തീരുമാനിക്കൂ. ആരൊക്കെയാകണം മന്ത്രിമാരെന്ന് ആദ്യം സ്റ്റേറ്റ് എക്സിക്യൂട്ടിവ് കൂടി ചർച്ച ചെയ്തു. പിന്നെ സ്റ്റേറ്റ് കൗൺസിൽ, വീണ്ടും എക്സിക്യൂട്ടിവ്, കൗൺസിൽ......ഒടുവിൽ വെള്ളപ്പുക കണ്ടു. നാലു യോഗ്യന്മാരുടെ പേരുവിവരം പ്രഖ്യാപിക്കപ്പെട്ടു- കെ.പി. രാജേന്ദ്രൻ, ബിനോയ് വിശ്വം, സി. ദിവാകരൻ, മുല്ലക്കര രത്നാകരൻ. നാലുപേരും ശ്രീനാരായണീയർ.

നാനാജാതി മതസ്ഥരായ 24 പേർ ഒരു പാർട്ടിയുടെ സ്ഥാനാർഥികളായി മൽസരിക്കുക, അവരിൽ 17 പേർ ജയിക്കുക, അതിൽ നാലുപേർ മന്ത്രിമാരാകുക, സംഗതിവശാൽ നാലാളും ഒരേ സമുദായക്കാരാകുക- ഇത് കേരള ചരിത്രത്തിലെ ആദ്യ സംഭവമാണ്. (1991ലും 2001ലും നാലുവീതം ലീഗുകാർ മന്ത്രിമാരായിട്ടുണ്ട്. അത് വേറെ കഥ) കമ്യൂണിസ്റ്റുപാർട്ടി ആയതുകൊണ്ട് ജനം തെറ്റിദ്ധരിക്കയില്ല എന്ന് സമാധാനിക്കുക.

മന്ത്രിമാരെ തെരഞ്ഞെടുക്കുമ്പോൾ പ്രാദേശിക-സാമുദായിക പരിഗണനകളേക്കാൾ കഴിവിനും പ്രാഗല്ഭ്യത്തിനുമാണ് മുൻഗണന നൽകിയതെന്ന് പാർട്ടി വ്യക്തമാക്കിയിട്ടുണ്ട്. ദലിതരേക്കാൾ കഴിവും പ്രാഗല്ഭ്യവുമുള്ളവരാണ് ഈഴവർ. പട്ടികജാതിക്കാർക്ക് തട്ടിക്കളിക്കാൻ കേവലം മൃഗസംരക്ഷണവകുപ്പെങ്കിലും നൽകാഞ്ഞത് അതുകൊണ്ടാണ്. സി.പി.ഐക്കാർ തത്ത്വാധിഷ്ഠിത നിലപാട് കൈക്കൊണ്ടതോടെ രണ്ടാമത്തെ ദലിത് മന്ത്രി എന്ന സ്വപ്നം പൊലിഞ്ഞു.

സി.പി.എമ്മിൽനിന്നുള്ള പട്ടികജാതി പ്രതിനിധി എ.കെ. ബാലനായിരിക്കും എന്ന് ഉറപ്പായിരുന്നു. സംസ്ഥാന സെക്രട്ടേറിയറ്റ് അംഗവും പിണറായി വിജയന്റെ വിശ്വസ്തനുമാണ് ബാലൻ. ഐതിഹാസികമായ കേരള മാർച്ചിൽ ആദ്യവസാനക്കാരനായിരുന്നു. സ്റ്റുഡൻറ്സ് ഫെഡറേഷനിലൂടെ രാഷ്ട്രീയത്തിൽ വന്നു. എസ്.എഫ്.ഐ സംസ്ഥാന പ്രസിഡൻറായിരിക്കെ 1980ൽ ഒറ്റപ്പാലത്തുനിന്ന് പാർലമെൻറംഗമായി. 1984ൽ കെ.ആർ. നാരായണനോടു തോറ്റു. ഒരിടവേളക്കുശേഷം 2001ൽ കുഴൽമന്ദത്തുനിന്ന് നിയമസഭാംഗമായി. ഇത്തവണ വൻഭൂരിപക്ഷത്തോടെ വിജയം ആവർത്തിച്ചു.

പതിവുപട്ടികജാതിക്ഷേമവകുപ്പിന് പുറമെ ബാലന് കിട്ടിയ വകുപ്പ് കനപ്പെട്ടതാണ്- വൈദ്യുതി. വി.ആർ. കൃഷ്ണയ്യർ, വി.കെ. വേലപ്പൻ, എം.എൻ. ഗോവിന്ദൻ നായർ, പി.കെ. വാസുദേവൻനായർ, കെ.പി. പ്രഭാകരൻ, ആർ. ബാലകൃഷ്ണപ്പിള്ള, ടി. ശിവദാസമേനോൻ, സി.വി. പത്മരാജൻ, ജി. കാർത്തികേയൻ, പിണറായി വിജയൻ, എസ്. ശർമ, കടവൂർ ശിവദാസൻ, ആര്യാടൻ മുഹമ്മദ് എന്നീ പ്രഗല്ഭമതികൾ കൈകാര്യം ചെയ്തതാണ് വിദ്യുച്ഛക്തിവകുപ്പ്. മേൽപറഞ്ഞവർ ആരെക്കാളും മോശമാവില്ല ബാലൻ എന്ന് പ്രത്യാശിക്കുക.

പിണറായി സഖാവിനെ സംബന്ധിച്ചിടത്തോളം ആഭ്യന്തരം കഴിഞ്ഞാൽ ഏറ്റവും പ്രധാന വകുപ്പാണ് വൈദ്യുതി. എസ്.എൻ.സി. ലാവ്‌ലിൻ ഡമോക്ലിസിന്റെ വാളായി തലക്കുമീതെ തൂങ്ങിനിൽക്കുന്നതുതന്നെ കാരണം. ജി. സുധാകരനെയോ എം.എ. ബേബിയെയോ ഏൽപിക്കാതെ വിദ്യുച്ഛക്തിവകുപ്പ് എ.കെ. ബാലനെ ഏൽപിച്ചതിന്റെ കാരണം ചിന്തനീയമാണ്. ഹിന്ദുസ്ഥാനിക്കാരെയും തിരുവിതാംകൂറുകാരെയും വിശ്വസിക്കാൻ കൊള്ളില്ല. ബാലൻ വിശ്വസ്തരിൽ വിശ്വസ്തൻ.

മന്ത്രിസ്ഥാനത്തേക്കു ബാലനോടൊപ്പം പറഞ്ഞുകേട്ട പേരാണ് കെ. രാധാകൃഷ്ണന്റേത്. സംസ്ഥാന സെക്രട്ടേറിയറ്റ് അംഗം പോയിട്ട് സ്റ്റേറ്റ് കമ്മിറ്റി അംഗം പോലുമല്ലാത്ത രാധാകൃഷ്ണൻ എങ്ങനെ മന്ത്രിയാകാനാണ്? അതും പിണറായിയുടെ വിശ്വസ്തൻ ബാലനുള്ളപ്പോൾ? മന്ത്രിയാക്കിയില്ലെങ്കിലും തൃശൂർ ജില്ലാ പ്രാതിനിധ്യത്തിനുവേണ്ടി രാധാകൃഷ്ണനെ സ്പീക്കർ സ്ഥാനത്തേക്ക് പാർട്ടി നിർദേശിച്ചു.

ബാലനെപ്പോലെ വിദ്യാർഥിരംഗത്തുനിന്ന് വന്നയാളാണ് രാധാകൃഷ്ണനും. കേരളവർമ കോളജിൽ എസ്.എഫ്.ഐ സെക്രട്ടറിയായി, ചേലക്കര ഏരിയാസെക്രട്ടറിയും ജില്ലാകമ്മിറ്റി അംഗവുമായി. ശാസ്ത്രസാഹിത്യപരിഷത്തിലും സാക്ഷരതാ പ്രസ്ഥാനത്തിലും മുന്നിട്ടു പ്രവർത്തിച്ചു. 1986-87 കാലത്ത് മന്ത്രിമാരെ വഴിതടഞ്ഞ് പൊലീസിന്റെ അടി പൊതിരെ കൊണ്ടു. 1991 ജനുവരിയിൽ ജില്ലാ കൗൺസിലിലേക്ക് ആദ്യമൽസരം. വള്ളത്തോൾ നഗറിന്റെ പ്രതിനിധി, രാധാകൃഷ്ണൻ. പിന്നീട് ഡി.വൈ.എഫ്.ഐയിലും കർഷകത്തൊഴിലാളി യൂനിയനിലും പ്രവർത്തിച്ചു.

ഇടതുപക്ഷത്തെ സംബന്ധിച്ചിടത്തോളം കുഴൽമന്ദംപോലെ ഉറച്ച സീറ്റല്ല, ചേലക്കര. 1967ൽ പി. കുഞ്ഞനും 1982ൽ സി.കെ. ചക്രപാണിയും ജയിച്ചതൊഴിച്ചാൽ 1996വരെ മണ്ഡലത്തെ പ്രതിനിധാനം ചെയ്തതത്രയും കോൺഗ്രസുകാർ. ജയസാധ്യത നന്നെക്കുറഞ്ഞ ചേലക്കരയിൽ 1996ൽ സ്ഥാനാർഥിയായി വന്നത് കെ. രാധാകൃഷ്ണൻ. എതിരാളി കോൺഗ്രസിലെ ടി.എ. രാധാകൃഷ്ണൻ. വാശിയേറിയ മൽസരത്തിനൊടുവിൽ ചേലക്കരയിൽ ചെങ്കൊടി പാറി. കെ. രാധാകൃഷ്ണന്റെ ഭൂരിപക്ഷം 2323.



പുതിയ സി.പി.ഐ മന്ത്രിമാർ

**മന്ത്രിമാരെ തെരഞ്ഞെടുക്കുമ്പോൾ പ്രാദേശിക-സാമുദായിക പരിഗണനകളേക്കാൾ കഴിവിനും പ്രാഗല്ഭ്യത്തിനുമാണ് മുൻഗണന നൽകിയതെന്ന് സി.പി.ഐ വ്യക്തമാക്കിയിട്ടുണ്ട്. ദലിതരേക്കാൾ കഴിവും പ്രാഗല്ഭ്യവുമുള്ളവരാണ് ഈഴവർ. പട്ടികജാതിക്കാർക്ക് തട്ടിക്കളിക്കാൻ കേവലം മൃഗസംരക്ഷണവകുപ്പെങ്കിലും നൽകാഞ്ഞത് അതുകൊണ്ടാണ്.**

പത്താം കേരള നിയമസഭയിൽ ദലിത് എം.എൽ.എമാർ പത്തുപേരാണ് ഇടതുപക്ഷക്കാരായി ഉണ്ടായിരുന്നത്. സി.പി.എം 6, സി.പി.ഐ 3, ആർ.എസ്.പി 1. കുന്ദമംഗലത്തുനിന്ന് മൂന്നാംതവണ തെരഞ്ഞെടുക്കപ്പെട്ട സി.പി. ബാലൻ വൈദ്യരും കുഴൽമന്ദത്തുനിന്ന് രണ്ടാമതും ജയിച്ച എം. നാരായണനും ഉണ്ടായിരുന്നെങ്കിലും കന്നിക്കാരൻ രാധാകൃഷ്ണനനാണ് മന്ത്രിയായത്. വകുപ്പ് പഴയതുതന്നെ-പട്ടികജാതി ക്ഷേമം. 32കാരൻ രാധാകൃഷ്ണനായിരുന്നു മൂന്നാം നായനാർ മന്ത്രിസഭയിലെ ബേബി. യാതൊരു പരാതിക്കും ഇടനൽകാതെ കർത്തവ്യം നിർവഹിച്ച രാധാകൃഷ്ണൻ തന്നെയായിരുന്നു, ഏറ്റവും നല്ല മന്ത്രിയും.

2001ലെ തെരഞ്ഞെടുപ്പിൽ ജനങ്ങളെ നേരിടാൻ മുഖ്യമന്ത്രി നായനാരാകട്ടെ ഭരണധുരന്ധരന്മാരായ ശിവദാസമേനോൻ, ശർമ, പാലോളി, സുശീല, രാമകൃഷ്ണന്മാരാകട്ടെ ധൈര്യപ്പെട്ടില്ല. കെ.ഇ. ഇസ്മായിലും പി.ജെ. ജോസഫും കൃഷ്ണൻ കണിയാമ്പറമ്പിലും മൽസരിച്ച് വീരചരമമടഞ്ഞു. മടിയിൽ കനമില്ലാത്തവന് വഴിയിൽ ഭയം വേണ്ട. ചേലക്കരയിൽ കെ. രാധാകൃഷ്ണൻ വീണ്ടും മൽസരിച്ചു, ജയിച്ചു. ഭൂരിപക്ഷം 1475. ഇടതുപക്ഷത്തിന്റെ കോട്ടകൊത്തളങ്ങൾ തകർന്നുവീണ ആ തെരഞ്ഞെടുപ്പിൽ, തൃശൂർ ജില്ലയിൽ സി.പി.എം ജയിച്ച ഏക സീറ്റ് ചേലക്കര.

ഇടതുതരംഗം ആഞ്ഞടിച്ച ഇക്കഴിഞ്ഞ തെരഞ്ഞെടുപ്പിൽ രാധാകൃഷ്ണന്റെ ഭൂരിപക്ഷം പതിരട്ടിയായി-14,629. ചേലക്കരയിലെ എക്കാലത്തെയും ഏറ്റവും ഉയർന്ന ഭൂരിപക്ഷം. മൂന്നാംവരവിൽ, രാധാകൃഷ്ണൻ കേരള നിയമസഭയുടെ അധ്യക്ഷനുമാകുന്നു.

1957 മുതൽ സ്പീക്കർമാരായിരുന്നവരുടെ പേരുവിവരം നോക്കുക. ആർ. ശങ്കരനാരായണൻ തമ്പി, കെ.എം. സീതി സാഹിബ്, സി.എച്ച്. മുഹമ്മദ്കോയ, അലക്സാണ്ടർ പറമ്പിത്തറ, ഡി. ദാമോദരൻ പോറ്റി, കെ. മൊയ്തീൻകുട്ടിഹാജി, ടി.എസ്. ജോൺ, ചാക്കീരി അഹമ്മദ്കുട്ടി, എ.പി. കുര്യൻ, എ.സി. ജോസ്, വക്കം പുരുഷോത്തമൻ, വി.എം. സുധീരൻ, വർക്കല രാധാകൃഷ്ണൻ, പി.പി. തങ്കച്ചൻ, തേറമ്പിൽ രാമകൃഷ്ണൻ, എം. വിജയകുമാർ. ഇക്കൂട്ടത്തിൽ നമ്പൂരിയുണ്ട്, നായന്മാരുണ്ട്, നസ്രാണികളുണ്ട്, ഈഴവരും മുസ്ലിംകളുമുണ്ട്. ദലിതർ മാത്രം ഇല്ല. (ഭാർഗവി തങ്കപ്പൻ കുറച്ചുകാലം സ്പീക്കറായിരുന്നത് മറക്കുന്നില്ല).

2006 മെയ് 25 കേരളത്തിലെ ദലിത് മുന്നേറ്റങ്ങളുടെ ചരിത്രത്തിലെ സുപ്രധാന ദിവസമാണ്. അന്നാണ് കെ. രാധാകൃഷ്ണൻ നിയമസഭാസ്പീക്കറായി തെരഞ്ഞെടുക്കപ്പെട്ടത്. ഇടതുമുന്നണിക്ക് ഭൂരിപക്ഷം കിട്ടിയ 1980, 87, 96 വർഷങ്ങളിലൊന്നും വലതുമുന്നണി സ്പീക്കർ സ്ഥാനത്തേക്ക് സ്ഥാനാർഥിയെ നിറുത്തുകയുണ്ടായില്ല. എന്നാൽ ഒരു ദലിതൻ എതിരില്ലാതെ ജയിക്കുന്നതിലുള്ള മനഃപ്രയാസം കൊണ്ടാകണം, ഇത്തവണ കോൺഗ്രസ് എതിർസ്ഥാനാർഥിയെ നിറുത്തി- എം. മുരളി. മാവേലിക്കര മെമ്പർ, കിരിയാത്തുനായർ. 40 വോട്ടേ മുരളിക്ക് കിട്ടിയുള്ളൂ. രാധാകൃഷ്ണൻ 93 വോട്ടുനേടി വിജയിച്ചു.

ഇന്ത്യക്ക് സ്വാതന്ത്ര്യം കിട്ടി 51ാം വർഷത്തിലാണ് ലോക്സഭയിൽ ആദ്യമായി പട്ടികജാതിക്കാരൻ- ജി.എം.സി. ബാലയോഗി- സ്പീക്കറായത്. (പട്ടികവർഗക്കാരൻ പി.എ. സാംഗ്മ അതിനും രണ്ടുവർഷംമുമ്പ് തൽസ്ഥാനത്ത് എത്തിയിരുന്നു). കേരളപ്പിറവിയുടെ അമ്പതാംവാർഷികത്തിൽ ഒരു ദലിതൻ ഇതാദ്യമായി നിയമസഭാ സ്പീക്കറാകുന്നു. 2031മാണ്ടിൽ, കേരളപ്പിറവിയുടെ വജ്രജൂബിലി ആഘോഷിക്കപ്പെടും. അതിനകം ഒരു ദലിതൻ സംസ്ഥാനത്ത് മുഖ്യമന്ത്രിയാകുമോ? കേരളം ഉറ്റുനോക്കുന്നത് സഖാവ് കെ. രാധാകൃഷ്ണനെയാണ്. ●